# IS ൽ നിന്ന് അനുതപിച്ച് മടങ്ങിയ നിഷ്കളങ്കരുടെ സാക്ഷ്യങ്ങൾ

## ശയ്ഖ് അബൂ ഈസ അൽ മിസ്‌രി

തർജ്ജമ

അബൂ ഗസ്‌വ




ഖവാരിജ് ഖണ്ഡനം

# മുഖവാക്ക്

വർത്തമാനകാലത്ത് ഇസ്‌ലാമിക ലോകത്ത് ഖാരിജിയ്യയുടെ ഫിത്നയുമായി രംഗത്ത് വന്ന്,  മുസ്‌ലിം സമൂഹത്തിനകത്ത് വ്യാപകമായ കുഴപ്പങ്ങളും ഛിദ്രതകളും സൃഷ്ടിച്ച നവീന ബിദ്ഈ പ്രസ്ഥാനമാണ് 'ഇസ്‌ലാമിക് സ്റ്റേറ്റ്' എന്ന പേരിൽ വിശ്രുതമായ ദാഇശ്. പ്രസ്തുത സംഘടനയുടെ നേതാവായ അബൂബക്കർ അൽ ബഗ്ദാദിയുടെ പേരോട് ചേർത്ത് ബഗ്ദാദിയ്യൂൻ എന്നും, അദ്ദേഹത്തിന്റെ ശരിയായ പേരായ ഇബ്രാഹീം അവാദ് എന്നതിലേക്ക് ചേർത്ത് അവാദിയ്യ എന്നും ഈ ഖാരിജീ കക്ഷി അറിയപ്പെടുന്നു. ദൗലതു ബഗ്ദാദി, അദ്ദൗല, ദാഇശ്, ഐസിസ്, ഇസ്‌ലാമിക് സ്റ്റേറ്റ് എന്നിത്യാദി പേരുകളിലും ഇവർ അഭിസംബോധന ചെയ്യപ്പെടുന്നു.

മുൻകാല ഖവാരിജ് തങ്ങളുടെ ഇടപാടുകളിലും ദീനിന്റെ വിഷയങ്ങളിലും സത്യസന്ധരായിരുന്നതിനാൽ നമ്മുടെ പൂർവികർ തങ്ങളുടെ ഹദീസ് ഗ്രന്ഥങ്ങളിലും പ്രമാണ നിവേദനങ്ങളിലും പൂർവ്വ ഖവാരിജകളുടെ സാക്ഷ്യങ്ങൾ സ്വീകരിച്ചിട്ടുണ്ട്. അവരുടെ വാക്കുകൾ എടുത്തുദ്ധരിച്ചിട്ടുണ്ട്. അവർ ഖവാരിജ് ആയിരിക്കെ തന്നെ അവരുടെ നിവേദനങ്ങൾ സത്യപ്പെടുത്തിയിട്ടുണ്ട്.  എന്നാൽ പൂർവ്വ ഖവാരിജിൽ

നിന്ന് വ്യത്യസ്തമായി വ്യാജവാദികളും കള്ളം പറയുന്നവരും വ്യാജം പ്രചരിപ്പിക്കുന്നത് സ്വന്തം അഖീദയായി സ്വീകരിച്ചവരുമാണ് ഇക്കൂട്ടർ. അവരുടെ അത്തരം നിലപാടുകൾ അനുഭവിച്ച വർത്തമാനകാല പണ്ഡിതൻമാർ അത് സൂചിപ്പിച്ചിട്ടുണ്ട്. അവരുടെ തന്നെ ഭാഗമായിരിക്കുകയും, അവരുടെ അത്തരം നിലപാടുകൾ പ്രതിഷേധിച്ച് പിന്നീട് അവരെ വിട്ടൊഴിയുകയും ചെയ്ത നിരവധി വ്യക്തിത്വങ്ങളും അവരുടെ ഈ വ്യാജത്തെ വെളിപ്പെടുത്തിയിട്ടുണ്ട്.

മുസ്‌ലിംകൾക്കെതിരെ യാതൊരു മടിയുമില്ലാതെ കള്ളം പറഞ്ഞും, അല്പം പോലും മനസ്സാക്ഷിക്കുത്തില്ലാതെ അവരിൽ വ്യാജമാരോരോപിച്ചും, എന്നിട്ട് അവർ തന്നെയുണ്ടാക്കിയ കള്ളങ്ങളുടെ പിൻബലത്തിൽ അവരെ കാഫിറുകളാക്കിയും, തുടർന്ന്, കാഫിറായ അവരുടെ രക്തം ചിന്തുന്നത് അനുവദനീയമാണെന്നും ഫത്‌വ ഇറക്കിയവരാണ്  ഇക്കൂട്ടർ. എന്നിട്ട് യാതൊരു അറപ്പും സങ്കോചവും ഇല്ലാതെ മുസ്‌ലിം രക്തം ചിന്തി അവർ.  ആ ദുഷിച്ച സംഘത്തെ, നെഞ്ചകത്ത് അല്പമെങ്കിലും നന്മ ബാക്കിയുണ്ടായിരുന്ന അവരിലെ തന്നെ ചിലരെങ്കിലും തിരിച്ചറിയുകയുണ്ടായി. അവരത് പിന്നീട് പുരലോകത്തോട് വിളിച്ച് പറയുകയും ചെയ്തു. അല്ലാഹുവിന്റെ അനുഗ്രഹമായിരുന്നു അത്.

അങ്ങനെ അനുതപിച്ച അവരിൽ  ചിലരുടെ
വാക്കുകൾ ശയ്ഖ് അബൂ ഈസ അൽ മിസ്വ്രി
സംയോജിപ്പിക്കുകയുണ്ടായി. അതിന്റെ മലയാളമാണ്
വരും താളുകൾ. **ഖവാരിജിനെ തടയുന്ന സേന**
(കതാഇബു റദഇ ഖവാരിജ്) അത് മലയാള മുസ്‌ലിം
സമൂഹത്തിനായി സമർപ്പിക്കുന്നു.

ബഗ്ദാദി സംഘത്തിന്റെ.മൻഹജിനെ കുറിച്ച്
പണ്ഡിതരും, ഗവേഷകരും, പ്രബോധകരും,
എഴുത്തുകാരും വേണ്ടുവോളം എഴുതിയിട്ടുണ്ട്.
ലേഖനങ്ങളും പ്രഭാഷണങ്ങളും ശാസ്ത്രീയ
തെളിവുകളും അവർ മുന്നോട്ട് വെച്ചിട്ടുണ്ട്. അത്തരം
പഠനങ്ങൾ മലയാളത്തിന് സമർപ്പിക്കുകയാണ് ഈ
ഖവാരിജിനെ തടയുന്ന സേന (കതാഇബു റദഇ
ഖവാരിജ്) യുടെ ഉത്തരവാദിത്വവും ദൗത്യവും.

**- അബൂ ഗസ്‌വ**

**10 ദുൽ ഹജ്ജ് 1445**

**06 ജൂൺ  2025**

**വെള്ളിയാഴ്ച**

ദാഇശെന്ന പിഴച്ച സംഘത്തെ അടുത്ത് നിന്ന് അനുഭവിച്ചറിഞ്ഞ ശയ്ഖ് അബൂബകർ അൽ ഖഹ്ത്വാനി പറഞ്ഞു, "ഈ സംഘത്തെ പിന്തുണച്ചതിൽ ഞാൻ ഖേദിക്കുന്നു. ഈ സംഘത്തിലുള്ളവർ ഖവാരിജിലെ അസാരിഖ, ബയ്ഹാസിയ തുടങ്ങിയവരെ പോലെയാണ്".

*(ബഗ്ദാദിക (ബഗ്ദാദിയ്യൂൻ) കളാൽ ആദരിക്കപ്പെട്ട ഉന്നത വ്യക്തിയായിരുന്നുശയ്ഖ് അബൂബകർ അൽ ഖഹ്ത്വാനി. ദാഇശിന്റെ ഗ്രാന്റ് മുഫ്തിയായിരുന്ന തുർക്കി ബിന്നലിയുടെ വളരെയേറെ ആദരവിനും ബഹുമാനത്തിനും അർഹനായ വ്യക്തിയായിരുന്നു അദ്ദേഹം. അദ്ദേഹത്തെ കുറിച്ച് തുർക്കി ബിന്നലി മശാഇഖിന്റെ പ്രതിനിധികൾക്ക് ഇങ്ങനെ എഴുതി. "അദ്ദൗലതുൽ ഇസ്‌ലാമിയ്യയിലെ വിജ്ഞരായ വിദ്യാർഥികളെ പലരെയും ഞാൻ കണ്ടിട്ടുണ്ട്. അവർക്കൊപ്പം സമയം ചെലവഴിച്ചിട്ടുമുണ്ട്. എന്നാൽ അബൂബകർ  അൽ ഖഹ്ത്വാനിയെ പോലെ ഓരോ വിഷയങ്ങളിലും ഇത്രയും ഗ്രാഹ്യമുള്ള, വിശാല കാഴ്ചപാടുകളുള്ള, ഉയർന്ന പ്രാഗത്ഭ്യമുള്ള ഒരാളെയും ഞാൻ അവരിൽ കണ്ടിട്ടില്ല. അതുകൊണ്ട്, അദ്ദൗലതുൽ ഇസ്‌ലാമിയുടെ മൻഹജ് അദ്ദേഹത്താൽ ഒരിക്കൽ പോലും ചോദ്യം ചെയ്യപ്പെടില്ല. ആയതിനാൽ അദ്ദേഹത്തിൽ നിന്ന് പഠിക്കാൻ ഞാൻ നിങ്ങളെ ഓരോരുത്തരെയും ഗുണദോഷിക്കുന്നു. നിങ്ങൾ അദ്ദേഹത്തോടെ നന്നായി സഹവാസിക്കുക. അല്ലാഹു അദ്ദേഹത്തെ വിജയികളിൽ ഉൾപ്പെടുത്തട്ടെ"*

*(അദ്ദൗലതുൽ ഇസ്‌ലാമി, മക്തബതുൽ ബുഊഥി വ ദ്ദിറാസാത്, അർറഖം മുറാസല.237, തീയ്യതി 4.5.1437).*

*എന്നാൽ ദാഇശിൽ ഉന്നത സ്ഥാനം വഹിച്ചിരുന്ന ശയ്ഖ്*

*അബൂബകർ അൽ ഖഹ്ത്വാനി പിന്നീട് ആ പിഴച്ച സംഘം വിടുകയാണുണ്ടായത്. തന്റെ ജ്ഞാനവും അനുഭവവും മുൻനിർത്തി ഒരിക്കൽ പോലും ആ സംഘത്തെ അദ്ദേഹം വിട്ടുകളയില്ലെന്ന് തുർക്കി ബിന്നലി പ്രസ്താവിച്ച വ്യക്തിയാണ് അദ്ദേഹം എന്നോർക്കണം - **അബൂ ഗസ്‌വ**)*

"അപ്രകാരം നാം നിങ്ങളെ ഒരു ഉത്തമ സമുദായമാക്കിയിരിക്കുന്നു. നിങ്ങള്‍ ജനങ്ങള്‍ക്ക് സാക്ഷികളായിരിക്കുവാനും, റസൂല്‍ നിങ്ങള്‍ക്ക് സാക്ഷിയായിരിക്കുവാനും വേണ്ടി. റസൂലിനെ പിന്‍പറ്റുന്നവര്‍ ആരൊക്കെയാണെന്നും, പിന്മാറിക്കളയുന്നവര്‍ ആരോക്കെയാണെന്നും തിരിച്ചറിയാന്‍ വേണ്ടി മാത്രമായിരുന്നു നീ ഇതുവരെ തിരിഞ്ഞു നിന്നിരുന്ന ഭാഗത്തെ നാം ഖിബ്‌ലയായി നിശ്ചയിച്ചത്. അല്ലാഹു നേര്‍വഴിയിലാക്കിയവരൊഴിച്ച് മറ്റെല്ലാവര്‍ക്കും അത് വലിയ ഒരു പ്രശ്നമായി തീര്‍ന്നിരിക്കുന്നു. അല്ലാഹു നിങ്ങളുടെ വിശ്വാസത്തെ പാഴാക്കി കളയുകയില്ല. തീര്‍ച്ചയായും അല്ലാഹു മനുഷ്യരോട് അത്യധികം ദയയുള്ളവനും കരുണാനിധിയുമാകുന്നു" (2 : 143).

"അല്ലാഹുവിന്റെ മാര്‍ഗത്തില്‍ ജിഹാദ് ചെയ്യേണ്ട മുറപ്രകാരം നിങ്ങള്‍ ജിഹാദ് ചെയ്യുക. അവന്‍. നിങ്ങളെ ഉത്കൃഷ്ടരായി തെരെഞ്ഞെടുത്തിരിക്കുന്നു. ദീനിന്‍റെ കാര്യത്തില്‍ യാതൊരു പ്രയാസവും നിങ്ങളുടെ മേല്‍ അവന്‍ ചുമത്തിയിട്ടില്ല. നിങ്ങളുടെ പിതാവായ ഇബ്രാഹിമിന്റെ മാര്‍ഗമത്രെ അത്. മുന്‍പും അവന്‍ നിങ്ങള്‍ക്ക് മുസ്‌ലിംകള്‍ എന്ന് പേര് നല്‍കിയിരുന്നു. റസൂല്‍ നിങ്ങള്‍ക്ക് സാക്ഷിയായിരിക്കുവാനും, നിങ്ങള്‍ ജനങ്ങള്‍ക്ക് സാക്ഷികളായിരിക്കുവാനും വേണ്ടി. ആകയാല്‍ നിങ്ങള്‍ നിസ്കാരം മുറപോലെ നിര്‍വഹിക്കുക. സകാത് നല്‍കുക. അല്ലാഹുവെ മുറുകെ പിടിക്കുക. അവനാണ് നിങ്ങളുടെ മൗല. എത്ര നല്ല രക്ഷാധികാരി! എത്ര നല്ല സഹായി!" (22 : 78).

"പറയുക, നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? ഇത് അല്ലാഹുവിന്റെ പക്കൽ നിന്നുള്ളതായിരിക്കുകയും, എന്നിട്ട് നിങ്ങൾ ഇതിൽ അവിശ്വസിക്കുകയും, ഇതുപോലുള്ളതിന് ഇസ്രായേൽ സന്തതികളിൽ നിന്നുള്ള ഒരു സാക്ഷി സാക്ഷ്യം വഹിക്കുകയും, അങ്ങനെ അയാൾ വിശ്വസിക്കുകയും, നിങ്ങൾ അലംഭാവം നടിക്കുകയുമാണ് ഉണ്ടായിട്ടുള്ളതെങ്കിൽ അക്രമികളായ ജനങ്ങളെ അല്ലാഹു നേർവഴിയിലാക്കുകയില്ല, തീർച്ച" (46 : 10).

അവാദിയ്യയുടെ നേതാക്കളിൽ ഒരാളും, അവരുടെ ശാരിഇ (നിയമ നിർമാതാവ്) കളിൽ പ്രമുഖനും, ഗ്രാന്റ് മുഫ്തിയുമായ തുർക്കി ബിന്നലി കൊല്ലപ്പെടുന്നതിന് തൊട്ടു മുമ്പ് ദാഇശിന്റെ പ്രവർത്തകരെ കുറിച്ച് ഇങ്ങനെ പറഞ്ഞു, "ഉപദേശിക്കാൻ ആളില്ലാത്തതല്ല ഇവരുടെ പ്രശ്നം. ഉപദേശം സ്വീകരിക്കാൻ തയ്യാറല്ല എന്നതാണ് ഇവരുടെ പ്രശ്നം".

കൊല്ലപ്പെടുന്നതിന് രണ്ട് മാസങ്ങൾക്ക് മുമ്പ് അദ്ദേഹത്തോട് ചോദിച്ചു, "ദൗല പ്രവാചകന്റെ മൻഹജിലാണോ?"

അദ്ദേഹം പറഞ്ഞു, "ഇത് വഴിപിഴച്ച  എഴുപത്തി രണ്ട് വിഭാഗത്തിൽ പെട്ടവരാണ്".

റഖ്ഖ ഉപരോധത്തിന് തൊട്ട്  മുമ്പ്  തുർക്കി ബിന്നലി പറഞ്ഞു, "നിശ്ചയം അവർ നുണയന്മാരാണ്. ഒരു ഹദീസോ പണ്ഡിതന്മാരുടെ ഒരു വാക്ക് പോലുമോ അവരെ അറിയിക്കുന്നതിൽ നിന്ന് ഞാൻ വിട്ടുമാറി നിന്നിട്ടില്ല. പക്ഷേ, അവർ എല്ലാം അവഗണിച്ച് തള്ളി"

*(സംഘത്തിനകത്ത് അവരെ സംസ്കരിക്കാനുള്ള അദ്ദേഹത്തിന്റെ ശ്രമങ്ങളെ അവർ തെല്ലും വകവെച്ചിരുന്നില്ല എന്നതാണ് ഈ സംഭവം സൂചിപ്പിക്കുന്നത്. ഇൽമ് ഇല്ലെന്ന് മാത്രമല്ല, ഇൽമ് കരസ്ഥമാക്കാനുള്ള മാനസികാവസ്ഥ പോലും അവർക്കുണ്ടായിരുന്നില്ല. എന്നല്ല, ഇൽമ് കേൾക്കുന്നതും ഉപദേശം സ്വീകരിക്കുന്നതും അവർക്ക്*

*അരോചകമായിരുന്നു - അബൂ ഗസ്വ)*

അദ്ദേഹം.പറഞ്ഞു, "ഈ സംഘത്തെ പിന്തുണക്കുന്നതിൽ നിന്ന് ഞങ്ങൾ തൗബ ചെയ്തിരിക്കുന്നു" അദ്ദേഹം പറയുകയുണ്ടായി, "അദ്നാനിയുടെ മുബാഹലയാണ് നമ്മെ തകർത്തത്".

*(ദാഇശിന്റെ നേതാവും വക്താവുനായ അബൂ മുഹമ്മദ് അൽ അദ്നാനിയുടെ സുപ്രസിദ്ധമായ ശാപപ്രാർഥന (മുബാഹല) യെ സൂചിപ്പിക്കുകയാണ് ഇദ്ദേഹം. നിരപരാധികളായ മുസ്‌ലിം പുരുഷന്മാരെയും സ്ത്രീകളെയും കുഞ്ഞുങ്ങളെയും മുജാഹിദീനയും വ്യാപകമായി കൊന്നൊടുക്കിയ ദാഇശിൽ ഖാരിജിയത് ആരോപിക്കപ്പെട്ടപ്പോൾ അതിനെ റദ്ദ് ചെയ്തുകൊണ്ട് അബൂ മുഹമ്മദ് അൽ അദ്നാനി നടത്തിയ ശാപപ്രാർഥനയുണ്ട്. അത് ഇങ്ങനെയായിരുന്നു, "അല്ലാഹുവേ.... ഈ സംഘം ഖവാരിജകളുടെ സംഘം ആണെങ്കിൽ ഇതിനെ നീ മുച്ചൂടും തകർക്കണമേ.... ഇതിന്റെ നേതാക്കളെ നീ നശിപ്പിക്കേണമേ".*

*ബദർ യുദ്ധത്തിന് പുറപ്പെടുന്നതിന് മുമ്പ് അബൂ ലഹബ് കഅബയിൽ ചെന്ന് അല്ലാഹുവോട് നടത്തിയ ദുആക്ക് സമാനമായിരുന്നു ഒരർഥത്തിൽ ഇത്. അന്ന് അല്ലാഹു ഖുറയ്ശികളെ നശിപ്പിച്ചു. ഇവിടെയും അതിന് സമാനമായാണ് കാര്യങ്ങൾ സംഭവിച്ചത്. അല്ലാഹു അവരുടെ നേതാക്കളെ പൂർണമായും ഇല്ലാതാക്കി. അവരുടെ കേന്ദ്രമായ മൂസ്വുൽ പൂർണമായും നശിപ്പിക്കപ്പെട്ടു. അവരുടെ നേതാവായ*

*ബഗ്ദാദി ഒളിച്ചു താമസിച്ചത് പോലും അവർ മുർതദ്ദ് ആയി വിശേഷിപ്പിച്ച ജബ്ഹതു നുസ്വ്റക്ക് മേധാവിത്വം ഉണ്ടായിരുന്ന ഇദ്‌ലിബ് പ്രവിശ്യയിലായിരുന്നു. അവസാനം, അവിടെ വെച്ചാണ് അമേരിക്കൻ ആക്രമണത്തിന്നിടയിൽ സ്വയം പൊട്ടിത്തെറിച്ച് അദ്ദേഹം കൊല്ലപ്പെടുന്നത് -* **അബൂ ഗസ്വ**)

അവസാന സമയം  തുർക്കി ബിന്നലി കൂട്ടുകാരോട് ഇങ്ങനെ പറഞ്ഞു, "അതിർത്തി പ്രദേശങ്ങളിലേക്ക് പോവുക. സാധാരണ പടയാളി മാത്രമായി നിൽക്കുക. കാരണം, അവരെ നേർമാർഗത്തിലേക്ക് നയിക്കാൻ അദ്നാനി പ്രാർഥിച്ചിട്ടുണ്ട്"

*(ദൗലയുടെ നേതാക്കൾക്കെതിരെ മുബാഹല നടത്തിയ അബൂ മുഹമ്മദ് അൽ അദ്നാനി അതിർത്തികളിലെ പോരാളികളുടെ വിജയത്തിനായി പ്രാർഥിക്കുകയും ചെയ്തിട്ടുണ്ട്. അതുകൊണ്ട് അതിർത്തികളിലേക്ക് പോകുവാനും ഒരു യഥാർഥ പോരാളിയായി അവിടെ ചെന്ന് രക്ഷസാക്ഷിത്വം നേടി വിജയികളാകുവാനുമാണ് ഇദ്ദേഹം അണികളോട് പറയുന്നത് -* **അബൂ ഗസ്വ**)

ദൗലയിലെ ഒരു ത്വാലിബുൽ ഇൽമ് ഇങ്ങനെ പറഞ്ഞു, "അവസ്ഥകൾ ഇങ്ങനെ തുടരുകയാണെങ്കിൽ ദൗലയിൽ പ്രവർത്തിക്കുന്നത് നിർത്തുക. എന്നിട്ട് അതിർത്തികളിലേക്ക് പോവുക".

മരണത്തിന് തൊട്ട് മുമ്പ് ശയ്ഖ് അബൂബകർ അൽ ഖഹ്ത്വാനി പറഞ്ഞതായി അദ്ദേഹത്തിന്റെ അടുത്ത ഒരു അനുചരൻ പറഞ്ഞു, "ഇന്നിന് ശേഷം മുസ്‌ലിം ഉമ്മത് ഒരിക്കലും ബഗ്ദാദിയെ വിശ്വസിക്കുകയില്ല"

ബതർ അൽ ഖാസിം പറഞ്ഞു, "മരണമടയും മുമ്പ് ശയ്ഖ് തുർക്കി ബിന്നലിയും ശയ്ഖ് അബൂബകർ ഖഹ്ത്വാനിയും തമ്മിൽ ദൗലയിൽ പ്രവർത്തിക്കുന്നത് സംബന്ധിച്ച് അഭിപ്രായ ഭിന്നതയിലായി. ഖഹ്ത്വാനി പറഞ്ഞത് അതിൽ പ്രവർത്തിക്കൽ അനുവദനീയമല്ലെന്നാണ്. എന്നാൽ തുർക്കി ബിന്നലി  പറഞ്ഞത് അവരെ ഞാൻ ബിദ്ഇകളായി വിട്ടേച്ച് പോകുന്നില്ലെന്നാണ്"

സദാ തുർക്കി ബിന്നലിയെ അനുഗമിച്ചുകൊണ്ടിരുന്ന സഹപ്രവർത്തകനാണ് ബതർ അൽ ഖാസിം. അദ്ദൗലയുടെ മക്തബതുൽ ബുഊഥി വ ദ്ദിറാസാതിന്റെ ഭരണ നടത്തിപ്പിന്റെ ഉത്തരവാദിത്വങ്ങൾ നിറവേറ്റിയിരുന്നത് അദ്ദേഹമായിരുന്നു.

ശയ്ഖ് അബൂ യഅ്ഖൂബ് അൽ മഖ്ദിസീ പറഞ്ഞു, "ദൗലയുടെ കളികളിൽ ഞാൻ പെട്ടു പോയി. ഇനി അതിന്റെ പര്യവസാനതിനായി കാത്തിരുന്ന് കാണാം". അദ്ദേഹം തന്നെ മറ്റൊരിക്കൽ പറഞ്ഞു, "ഞാൻ ഈ ഉപദേശം സ്വീകരിക്കുന്നു. ദൗലയുടെ നേതൃത്വവുമായുള്ള എന്റെ വിടവാങ്ങലാണിത്. അവർ അജ്ഞരും ശറഈ ലക്ഷ്യങ്ങൾ ഇല്ലാത്തവരുമാണ്. എന്നെ നിങ്ങൾ ഇനി കാണുന്നില്ലെങ്കിൽ അബൂ യഅ്ഖൂബ് ദൗല വിട്ടെന്ന് നിങ്ങൾ മനസ്സിലാക്കുക. ഈ സംഘത്തിന്

യാതൊരുവിധ ശറഈ ലക്ഷ്യങ്ങളുമില്ലെന്ന വസ്തുത നമുക്ക് ഈ ഉമ്മതിനെ അറിയിക്കേണ്ടതുണ്ട്. കാരണം, ജിഹാദും ശറഈ ലക്ഷ്യങ്ങളുമുള്ള ശക്തരായ അണികളെ തയ്യാറാക്കി എടുക്കേണ്ടത് ഈ ഉമ്മയുടെ ബാധ്യതയാണ്".

അദ്ദേഹം ഇങ്ങനെ പറയുന്നത് ഞാൻ കേൾക്കുകയുണ്ടായി, "ഈ ദൗല ശറഅ് അനുസരിച്ചുള്ളതല്ല.തങ്ങളുടെ സായുധ വിഭാഗത്തോടും മീഡിയ വിഭാഗത്തോടുമാണ് ഇതിന് ബന്ധം". അദ്ദേഹം എന്നോട് പറഞ്ഞു, "ഞങ്ങളോട് ധൃതി കാട്ടി. ദൗലയിലേക്ക് വരാൻ ഞങ്ങൾ വൈകാരികമായി ഇളക്കിവിടപ്പെട്ടു"

ഈ ദൗല എന്ന സംഘം ദീനിവിരുദ്ധമായ തീവ്രവാദികളെന്ന് സ്ഥാപിക്കുന്ന നാൽപതോളം തെളിവുകൾ ഞാൻ ശയ്ഖ് അബൂ ഹഫ്സ്വ് അൽ ഹംദാനിക്ക് മുന്നിൽ വെച്ചു.അദ്ദേഹം അതെല്ലാം അംഗീകരിച്ചു എന്ന് മാത്രമല്ല, അതിനോട് മറ്റ് അനേകം തെളിവുകൾ കൂടി ചേർത്ത് വെച്ചു. അദ്ദേഹം ഒരിക്കൽ പറഞ്ഞു, "ഹാകിമിയ്യയുടെ വിഷയം സുഊദി ഉലമയിൽ നിന്നും അഹ്കാമിന്റെ വിഷയം ദൗലയിൽ നിന്നും ഒരിക്കലും പഠിക്കരുത്".

ശയ്ഖ് അബൂ ഹംസ അൽ മുഖ്രി പറഞ്ഞു, "മുഴുവൻ ദൗലയും ദീനി വിരുദ്ധരാണ്".

ശയ്ഖ് അബൂ മുസ്വ്അബ് അസ്സഹ്റാവി അൽ തുനീസി

പറഞ്ഞു, "ഈ കൊടിക്കീഴിൽ കൊല്ലപ്പെടാൻ ഞാൻ ഉദ്ദേശിക്കുന്നില്ല".

അദ്ദേഹം തന്റെ ഗുരുവായ അബൂ ഫിഹ്ർ അത്തുനീസിയോട് പറഞ്ഞു, "ഈ ദൗലയെ നശിപ്പിക്കുക എന്നത് മാത്രമാണ് പരിഹാരം"

ദൗലയുടെ ഇമാമും ഖാദിയുമായിരുന്നു അദ്ദേഹം. ബാഗ്ദാദിയോട് ഏറ്റവും അടുത്ത വ്യക്തിയുമായിരുന്നു. പിന്നീട്, ബഗ്ദാദിയുടെ തീവ്ര നിലപാടുകളെ എതിർത്ത് തന്റെ നിലപാട് മാറ്റി അദ്ദേഹം.

സുരക്ഷാ കാരണങ്ങളാൽ മാത്രം ഞാൻ ഇവിടെ പേര് വെളിപ്പെടുത്താൻ ആഗ്രഹിക്കാത്ത ആദരണീയനായ ഒരു ശയ്ഖ് പറഞ്ഞു, " അവർ എന്നെ തടവിലിട്ടു. അപ്പോഴാണ് അവരുടെ എല്ലാ ഭീകരതയും ഞാൻ കണ്ടത്. അല്ലാഹുവാണ! അവരുടെ ന്യായം ത്വാഗൂതിന്റെ ദുർന്യായങ്ങളെക്കാളും മോശമാണ്. ഇവരുടെ അധികാരം അപ്പാടെ എടുത്തു കളയണമേയെന്ന് തടവറയിലായിരിക്കെ ഞാൻ അല്ലാഹുവോട് പ്രാർഥിച്ചു."

ശയ്ഖ് അബൂ ബസ്വീർ അൽ ജസാഇരി പറയുന്നു, "ദൗല അവകാശപ്പെടുന്നതൊന്നും വാസ്തവമല്ല. വലിയ വലിയ നുണകളാണ് അവർ പറയുന്നത്".

പേര് വെളിപ്പെടുത്താൻ ഞാൻ ആഗ്രഹിക്കാത്ത ഒരു വലിയ ശയ്ഖ് പറഞ്ഞു, അവർ തെമ്മാടികളായ നേതാക്കളാണ്. ബഅഥ് പാർട്ടിയുടെ മാനസികാവസ്ഥയാണവരുടേത്"

ശയ്ഖ് അബൂ അൽ മുൻദിർ അൽ ഹർബി പറഞ്ഞു, "ഞാനും തുർക്കി ബിന്നലിയുടെയും അബൂ മുഹമ്മദ് അൽ മിസ്‌രിയുടെയും വിദ്യാർഥികളും മറ്റുള്ളവരും റഖ്ഖയിൽ ഒത്തുകൂടി. ശറഈ വിഷയത്തിൽ ഞങ്ങൾ ഇജ്തിഹാദ് നടത്തി. ദൗലയുടെ അഖീദ പിഴച്ചതാണെന്ന നിലപാടിലാണ് ഞങ്ങൾ എത്തിച്ചേർന്നത്".

ശയ്ഖ് ഔസ് അന്നജമി ദൗലയുടെ ദീവാൻ ഖദാ വ മഥാലിമിന്റെ ഡെപ്യൂട്ടി അമീറായിരുന്നു. അദ്ദേഹം പറഞ്ഞു, "നുണ ഇഷ്ടപ്പെടുന്ന കൂട്ടരാണ് ബഗ്ദാദി നേതാക്കൾ".

അബൂ അബ്ബാസ് അൽ ഹർബി പറയുന്നു, "സായുധ വിഭാഗത്തിന്റെ ചക്രവ്യൂഹങ്ങൾക്കിടയിൽ പെട്ടുപോയി നാം. ഇനി ക്ഷമയോടെ കാത്തിരിക്കാം. അല്ലാഹുവിൽ നിന്നുള്ള സുവാർത്തക്കായി".